(iii) ഏതെങ്കിലും ഒരു പ്രദർശനത്തിനുവേണ്ടി പ്രസ്തുത സ്ഥലം ഉപയോഗിക്കുന്നത് തടഞ്ഞുകൊണ്ടുള്ള ഉത്തരവു നൽകുവാനും

12. കാര്യനിർവ്വഹണാധികാരസ്ഥനോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പഞ്ചായത്തു പ്രത്യേകമായി ഈ ആവശ്യത്തിലേക്കായി ഏർപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ആക്ടിലെയും ചട്ടങ്ങളിലെയും നിയമാവലിയിലെയും വ്യവസ്ഥകൾ പാലിച്ചിട്ടുണ്ടോ എന്നു നോക്കാവുന്നതുമാണ്. കാര്യനിർവ്വഹണാധികാരസ്ഥനേയോ അദ്ദേഹമോ പഞ്ചായത്തോ അധികാരപ്പെടുത്തിയിട്ടുള്ള പരിശോധനാ ഉദ്യോഗസ്ഥനേയോ പ്രദർശന സ്ഥലത്തു പ്രവേശിക്കുന്നതിന് ആരെങ്കിലും തടസപ്പെടുത്തുകയോ നിരോധിക്കുകയോ ചെയ്യുകയാണെങ്കിൽ അയാൾ ഇൻഡ്യൻ ശിക്ഷാനിയമം 341-ാം വകുപ്പിനു വിധേയമായും കേരളാ പഞ്ചായത്ത് ആക്ട് (ആക്ട് 32 of 1960) 135-ാം വകുപ്പുപ്രകാരം ശിക്ഷിക്കപ്പെടാവുന്ന ഒരു കുറ്റകൃത്യം ചെയ്തതായി കരുതാവുന്നതാണ്.

13. നേരിട്ടുള്ള അറിവു മുഖേനയോ മേൽ 12-ാം വകുപ്പിൽ പ്രസ്താവിക്കുന്ന ഉദ്യോഗസ്ഥൻമാരുടെ റിപ്പോർട്ടു മുഖേനയോ ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിറുത്തിവയ്ക്കുക തുടങ്ങിയ നടപടി സ്വീകരിക്കുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്.

14. അനുമതി റദ്ദു ചെയ്യുകയോ സസ്പെൻഡു ചെയ്യുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കൽപ്പനയും രേഖാമൂലം ആയിരിക്കേണ്ടതും അങ്ങിനെ ചെയ്യുവാനുള്ള കാരണം അതിൽ കാണിച്ചിരിക്കേണ്ടതുമാണ്.

15. പ്രദർശനം ടിക്കറ്റ് (സംഖ്യാവന രൂപത്തിലായാലും ശരി) വച്ച് നടത്തുകയാണെങ്കിൽ പ്രദർശനം തുടങ്ങുന്നതിനു 3 (മൂന്നു) ദിവസം മുമ്പായി വിൽക്കുവാനുദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പഞ്ചായത്താഫീസിൽ സീൽ വയ്പിക്കുവാനോ സ്റ്റാമ്പു പതിപ്പിക്കാനോ ആയി ഹാജരാക്കേണ്ടതാണ്. ടി ടിക്കറ്റുകളോടൊപ്പം ഓരോ ക്ലാസ്സിലേയും ടിക്കറ്റിന്റെ വില എണ്ണം എന്നിവ അടങ്ങുന്ന സ്റ്റേറ്റുമെൻറും ഉണ്ടായിരിക്കേണ്ടതാണ്. ഈ കാര്യത്തിൽ മതിയായ കാരണമുണ്ടെങ്കിൽ സമയപരിധി 24 മണിക്കൂറായി ചുരുക്കുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

16. പഞ്ചായത്താഫീസിൽ കിട്ടിയ ടിക്കറ്റ് സീൽ വച്ചശേഷമോ സ്റ്റാമ്പു പതിച്ചതിനുശേഷമോ ഉടമസ്ഥന് മടക്കിക്കൊടുക്കേണ്ടതും നികുതി പിരിവിനുള്ള ഏർപ്പാട് ചെയ്യേണ്ടതുമാണ്. ഈ കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും ഉടമസ്ഥൻ അനുസരിക്കേണ്ടതുമാണ്.

16. (a) പ്രദർശന ഉടമ വച്ചിരിക്കുന്ന ഡിപ്പോസിററു തുകകളിൽ വരുന്ന നികുതിതുകക്കു സമാനമായി മാത്രമേ ഓരോ സമയവും ടിക്കറ്റുകൾ സീൽ ചെയ്തു കൊടുക്കുകയുള്ളു.

17. പഞ്ചായത്തിന്റെ സീലോ ലേബലോ മുദ്രയോ സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ വിൽപ്പന നടത്താനോ അത്തരം ടിക്കറ്റുകൾ ഉപയോഗിച്ച് പ്രദർശനം നടത്താനോ പ്രവേശിപ്പിക്കുവാനോ പാടുള്ളതല്ല. അത്തരത്തിൽ വല്ലവരും പ്രദർശന സ്ഥലത്ത് പ്രവേശിച്ചാൽ ഉടമസ്ഥനും പ്രവേശിച്ചയാളും കുറ്റക്കാരായിത്തീരുന്നതാണ്.

18. ആക്ടിലെ 4-ാം വകുപ്പുപ്രകാരം നികുതി ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ അനുമതി കൂടാതെ ഓരോ ക്ലാസിന്റെയും ടിക്കറ്റ് നിരക്കിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ല.

19. വിനോദ നികുതികളും അതിനോട് അനുബന്ധിച്ച മററുവല്ല നികുതികളും ഈ നിയമാവലിയിലെ നിശ്ചയപ്രകാരവും കാര്യനിർവ്വഹണാധികാരസ്ഥന്റെ നിർദ്ദേശമനുസരിച്ചും അടയ്ക്കുന്നതിൽ വല്ല വീഴ്ചയും വരുത്തുന്നപക്ഷം സെക്യൂരിററിയായി വച്ച സംഖ്യ ആ ഇനത്തിലേക്കു മാററുന്നതിനും അങ്ങിനെ മാററം ചെയ്തിട്ടും വല്ല സംഖ്യയും പഞ്ചായത്തിനു വരുവാനുണ്ടെങ്കിൽ അതു വസൂൽചെയ്യുവാൻ വാറണ്ട്, ജപ്തി, പ്രോസിക്യൂഷൻ മുതലായ നടപടികൾ സ്വീകരിച്ച് സംഖ്യ വസൂൽ ചെയ്യുവാൻ കാര്യനിർവഹണാധികാരസ്ഥനും അദ്ദേഹം ചുമതലപ്പെടുത്തുന്ന പഞ്ചായത്തിലെ മററു ഉദ്യോഗസ്ഥൻമാർക്കും അധികാരമുണ്ടായിരിക്കുന്നതാണ്.

20. ഉപചാരമായതും, സൗജന്യമായതുമായ ടിക്കറ്റുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ 5% (അഞ്ചു ശതമാനം) ത്തിൽ കൂടുവാൻ പാടുള്ളതല്ല.

20. (a) 5 വയസ്സുവരെ പ്രായമുള്ള കുട്ടികൾക്ക് ടിക്കററ് ആവശ്യമില്ലാത്തതാണ്. അഞ്ചു വയസിനുമേൽ പ്രായമുള്ളവരിൽനിന്നും മുഴുവൻ ചാർജ്ജും വാങ്ങേണ്ടതാണ്. പകുതി ചാർജ്ജ് വാങ്ങാൻ പാടില്ലാത്തതാകുന്നു.

20. (b) പ്രദർശനം ഏതെങ്കിലും പ്രത്യേക പരിതസ്ഥിതിയിൽ നിറുത്തൽ ചെയ്യുമ്പോൾ അതുവരെ ചിലവായ ടിക്കററുകൾ കഴിച്ച് ബാക്കി ടിക്കററുകൾ സിനിമാ നിറുത്തൽ ചെയ്തു 24 മണിക്കൂറിനുള്ളിൽ പഞ്ചായത്താഫീസിൽ തിരിച്ചു കൊടുത്തു ബോദ്ധ്യപ്പെടുത്തേണ്ടതാണ്.

21. അർദ്ധ രാത്രി കഴിഞ്ഞ് 1-30-നും പുലർച്ചെ 6 മണിക്കിടയിലും ഈ നിയമാവലിയിലെ 8-ാം ഖണ്ഡിക പ്രകാരം നൽകപ്പെടുന്ന അപേക്ഷയുടെ അടിസ്ഥാനത്തിൽ നൽകപ്പെടുന്ന അനുമതിയിൽ പറയപ്പെടുന്ന ദിവസങ്ങളിലും ഒഴികെയുള്ള സമയത്തും വിനോദ പ്രദർശനം നടത്തണമെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ പ്രത്യേക അനുമതി മുൻകൂട്ടി വാങ്ങേണ്ടതാണ്.

22. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞു തൊട്ടടുത്ത പ്രവർത്തി ദിവസം പകൽ 3 മണിക്കു മുമ്പായി ടിക്കററിന്റെ വിൽപ്പനയുടെയും നികുതിയുടേയും വിശദ വിവരങ്ങൾ കാണിക്കുന്ന സ്റ്റേററുമെൻറ് ചട്ടങ്ങളിൽ 3-ാം നമ്പർ ഫാറത്തിൽ പഞ്ചായത്തിൽ സമർപ്പിച്ചുകൊള്ളേണ്ടതും പ്രസ്തുത സ്റ്റേററുമെൻറിൽ പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വയ്ക്കേണ്ടതാണ്. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർ നൽകുന്നതായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയും കൂടി സമർപ്പിക്കേണ്ടതും പ്രസ്തുത ഡി. സി. ആറിൽ ഫിലിം റെപ്രസന്റേറ്റീവും പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വക്കേണ്ടതുമാണ്, സീസൺ ടിക്കററ് വിൽപ്പന സംബന്ധിച്ച് 28-ാം ചട്ടത്തിൽ പറഞ്ഞിരിക്കുന്ന 6-ാം നമ്പർ ഫോറത്തിൽ വിവരങ്ങൾ പഞ്ചായത്താഫീസിൽ നൽകേണ്ടതാണ്.

22. (a) ടിക്കററടിച്ചതിന്റെ കണക്കും ബാക്കി വരുന്ന ടിക്കററും കാര്യനിർവ്വഹണാധികാരസ്ഥനോ മററു പരിശോധനാ ഉദ്യോഗസ്ഥൻമാരോ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്. ഗേററിൽ ശേഖരിച്ച ടിക്കററിന്റെ കീറിയ പകുതികളും മററെല്ലാ കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ഈ നിയമാവലി 12-ാം വകുപ്പുപ്രകാരം അധികാരപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ പ്രദർശന ഉടമ കാണിക്കേണ്ടതാണ്.

23. (i) ആക്ടിലെ 7-ാം വകുപ്പിലെ 1-ം 2-ം ഉപവകുപ്പുപ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവു കിട്ടാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശന

ത്തിനു 15 ദിവസം മുൻപ നിശ്ചിത ഫീസായ അഞ്ചു (5) രൂപ പഞ്ചായത്തു ഫണ്ടിൽ അടച്ച് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ സമർപ്പിക്കേണ്ടതാണ്. ന്യായമായ കാരണമുണ്ടെങ്കിൽ സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്യുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

(ii) ഉപനിയമം (i)-ാം വകുപ്പുപ്രകാരം ലഭിക്കുന്ന അപേക്ഷ, കാര്യനിർവ്വഹണാധികാരസ്ഥന്റെ റിപ്പോർട്ടോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനു വേണ്ടി വയ്ക്കേണ്ടതാണ്. എന്നാൽ ചില അവശ്യഘട്ടങ്ങളിൽ പഞ്ചായത്തു പ്രസിഡന്റുമായി ആലോചിച്ച് പഞ്ചായത്തു തീരുമാനം പ്രതീക്ഷിച്ചുകൊണ്ടും യുക്തമായ തീരുമാനം കാര്യനിർവ്വഹണാധികാരസ്ഥന് കൈക്കൊള്ളാവുന്നതാണ്.

(iii) ഉപനിയമം (i)-ാം വകുപ്പുപ്രകാരമുള്ള അപേക്ഷയിന്മേൽ പഞ്ചായത്ത് പ്രതികൂലമായ തീരുമാനമാണ് എടുക്കുന്നതെങ്കിൽ ഉടമസ്ഥന് കളക്ടർ മുമ്പാകെ അപ്പീൽ സമർപ്പിക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്ടറുടെയോ തീരുമാനം കിട്ടുന്നതിനു മുൻപ് പ്രദർശനം നടത്തണമെന്നുണ്ടെങ്കിൽ ഉടമസ്ഥൻ നിയമപ്രകാരമുള്ള എല്ലാ നികുതികളും പഞ്ചായത്തിൽ ഡിപ്പോസിററായി വയ്ക്കേണ്ടതാണ്.

(iv) വിനോദ നികുതിയിൽ നിന്നും ഒഴിവു നൽകുന്നതിന് കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിററായി വയ്ക്കേണ്ടതാണ്. വിനോദ പ്രദർശനം നടത്തിയ വകയിൽ ലഭിക്കുന്ന വരവു ചെലവു കണക്കും മിച്ചം ഏതു കാര്യത്തിന് ഉപയോഗപ്പെടുത്തി എന്നോ ഉപയോഗപ്പെടുത്തുമെന്നോ പഞ്ചായത്തിനെ ബോദ്ധ്യപ്പെടുത്തിയതിനു ശേഷം ഡിപ്പോസിററു മടക്കി കൊടുക്കാവുന്നതാണ്.

24. ആക്ടിലെ 11-ാം വകുപ്പുപ്രകാരം ഗവൺമെന്റ് പുറപ്പെടുവിക്കുന്ന ചട്ടങ്ങളും ഉത്തരവുകളും ആക്ട് പ്രകാരമോ ചട്ടങ്ങൾ പ്രകാരമോ ഈ നിയമാവലി പ്രകാരമോ പഞ്ചായത്തോ കാര്യനിർവ്വഹണാധികാരസ്ഥനോ പുറപ്പെടുവിക്കുന്ന എല്ലാ ഉത്തരവുകളും കർശനമായും പാലിക്കാൻ ഉടമസ്ഥൻ ബാദ്ധ്യസ്ഥനാണ്.

25. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിച്ചാൽ 50 (അമ്പതു) രൂപ വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു രൂപ) വീതം പിഴ ചുമത്താവുന്നതുമാണ്.

© Government of Kerala 1984

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 20th March 1984/30th Phalguna 1905 (Saka) [No. 12

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

നമ്പർ ഡിബി-192/80. 1984 മാർച്ച് 9.

ഡ്രെയിനേജ് ഡിവിഷൻ നമ്പർ II, തിരുവനന്തപുരം

ടി ഡിവിഷനിലെ ചുവടെ വിവരിക്കുന്ന പണികൾ അടങ്കലിൽ ചെയ്യുവാൻ വേണ്ടി ഏറ്റെടുത്തു യഥാസമയം പൂർത്തിയാക്കുവാൻ സന്നദ്ധതയുള്ള കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 30-3-1984-ന് വൈകുന്നേരം 4 മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേദിവസം ഹാജരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ വൈകുന്നേരം 4.30-ന് തുറന്നു പരിശോധിക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 12/83-84. ടി. ഡി. എസ്. പേരൂർക്കട സോൺ എം. എസ്. II-ൽ ബ്രാഞ്ച് 5-ന്റെ സബ് ബ്രാഞ്ച് 1, 2, 3, 4, 5, 6 മുതലായവയിൽ ഡ്രെയിനേജ് പൈപ്പിടുന്ന ജോലി—രൂപ 2,27,565 | 4,600 |
| 2 | 13/83-84. ടി.ഡി.എസ്.എം.എസ്. II-ന്റെ ബ്രാഞ്ച് II-ൽ അമ്പലമുക്കിനടുത്തുള്ള വാട്ടർ സപ്ലൈ റോഡിനരികിൽ കൂടി 150 mm ഡ്രെയിനേജ് പൈപ്പിടുന്ന ജോലി—രൂപ 91,696 | 1,850 |

ദർഘാസ് പ്രമാണത്തിന്റെ വില രൂപ 50+എസ്. റ്റി.

ക്ലാസ്—ക്രമനമ്പർ 1-ന് എയും ബിയും ക്രമനമ്പർ 2-ന് എ, ബി & ഡി

പണി പൂർത്തിയാക്കേണ്ട സമയം—ക്രമ നമ്പർ 1-ന് നാലുമാസം, ക്രമ നമ്പർ 2-ന് മൂന്ന് മാസം

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും പ്രവർത്തി ദിവസങ്ങളിൽ രാവിലെ 10.15 മുതൽ 5.15 വരെയും 30-3-1984-ന് ഉച്ചക്ക് ഒരു മണി വരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡർ ആയോ അയച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ അന്യോന്യം കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ മറ്റെല്ലാ വ്യവസ്ഥകളും ഇതിന് ബാധകമാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
പി. എച്ച്. ഡ്രെയിനേജ് ഡിവിഷൻ നമ്പർ II,
പവ്വർ ഹൗസ് റോഡ്,
തിരുവനന്തപുരം.

എസ്. കൃഷ്ണയ്യർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
(കേരളാ ഗവർണ്ണർക്കുവേണ്ടി.)

---

### ദർഘാസ് പരസ്യം

നമ്പർ A2-1130/84. 1984 ഫെബ്രുവരി 28.

കേരളാ ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, പബ്ലിക്ക് ഹെൽത്ത് ഡിവിഷൻ, കൊച്ചിൻ-16 എന്നവർ താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച പ്രത്യേകം പ്രത്യേകം കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ഓരോ പ്രവർത്തിക്കും താഴെ കൊടുത്തിട്ടുള്ള തിയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ മുൻപറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേദിവസം വൈകുന്നേരം 4.30 മണിക്ക് കരാറുകാരുടേയോ അവർ

ചുമതലപ്പെടുത്തുന്ന പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്. പ്രവർത്തി സംബന്ധിച്ച വിശദ വിവരങ്ങൾ താഴെ കൊടുക്കുന്നു.

| ക്രമ നമ്പർ | ടെൻഡർ നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 111/83-84: പബ്ലിക് ഹെൽത്ത് ഡിവിഷനിൽ പൈപ്പ്, കമ്പി, സിമന്റ് തുടങ്ങിയ സാധനങ്ങൾ 1984-85 ലേയ്ക്ക് (1 വർഷം) ട്രാൻസ്പോർട്ട് ചെയ്യുന്ന പണികൾ—രൂപ 3,81,534 | 7,650 |
| 2 | 112/83-84 കൊച്ചിൻ കോർപ്പറേഷൻ അതിർത്തിയിൽപ്പെട്ട പൈപ്പുലൈനുകളുടെ 1984-85-ലേക്കുള്ള (1 വർഷം) ചോർച്ച അടക്കൽ പണികൾ—രൂപ 96,898 | 1,950 |
| 3 | 113/83-84 കളമശ്ശേരി പഞ്ചായത്തിലെ വിവിധ റോഡുകളിൽ പൈപ്പ് ലൈൻ വലിക്കുന്നതിനും ടാപ്പു പിടിപ്പിക്കാനുമുള്ള പണികൾ—രൂപ 76,766 | 1,550 |

ടെൻഡർ ഫോറത്തിന്റെ വില—ക്രമനമ്പർ 1-ന് രൂപ 50 + എസ്. റ്റി., ക്രമനമ്പർ 2, 3 ഇവ ഓരോന്നിനും രൂപ 25 + എസ്. റ്റി.

കരാറുകാരുടെ യോഗ്യത—ക്രമ നമ്പർ 1-നും 2-നും എ ക്ലാസ്സു മുതൽ ബി ക്ലാസ്സു വരെ. ക്രമ നമ്പർ 3-ന് എ ക്ലാസ്സു മുതൽ സി ക്ലാസ്സു വരെ

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—ക്രമ നമ്പർ 1-നും 2-നും 4-4-1984, ക്രമ നമ്പർ 3-ന് 6-4-1984.

പ്രവർത്തിയുടെ കാലാവധി—ക്രമ നമ്പർ 1-നും 2-നും 31-3-1985 വരെ അല്ലെങ്കിൽ 1985-86-ലെ ടെൻഡർ ഉറപ്പിക്കുന്നതുവരെ ക്രമ നമ്പർ 3-ന് 4 മാസം.

ടെൻഡർ ഫാറങ്ങളും മറ്റ് വിശദ വിവരങ്ങളും മുൻപറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും മാർച്ച് 28-ാം തീയതി മുതൽ ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായി അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ടെൻഡർ ഫാറത്തിന്റെ വില അടച്ചാൽ യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല.

ടെൻഡർ ഫാറങ്ങൾ കരാറുകാരൻ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെൻഡറുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്,
പബ്ലിക് ഹെൽത്ത് ഡിവിഷൻ, കൊച്ചിൻ-16.

കെ. മുരളീധരപണിക്കർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ പരസ്യം

നമ്പർ എ1/75/83. 1984 മാർച്ച് 3.

കേരള ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 29-3-1984-ന് വൈകുന്നേരം കൃത്യം നാലുമണിവരെ 'സി' ക്ലാസ്സും അതിനുമുകളിലുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ടെണ്ടറുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മററ് ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ടെണ്ടർ നമ്പരും പ്രവർത്തിയുടെ വിവരവും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 76/എഎ/പി. എച്ച്. ഡി./83-84 തൃശ്ശൂർ ശുദ്ധജല വിതരണ പദ്ധതി ബിഷപ്പ് പാലസ് റോഡ് പ്രെടിഞ്ഞാറ്—ടാറിടുന്നതിന്—രൂപ 31,570 | 650 |
| 2 | 77/എഎ/പി. എച്ച്. ഡി./83-84 കണ്ണിനിക്കോട് ഗിരിജന കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി—രൂപ 1,06,534 | 2,150 |

ടെണ്ടർ ഫാറത്തിന്റെ വില—ക്രമനമ്പർ 1-ന് രൂപ 26.40 ക്രമനമ്പർ 2-ന് രൂപ 52.75

പണികൾ തീർക്കേണ്ട സമയം—ക്രമ നമ്പർ 1-ന് മൂന്ന് മാസം, ക്രമ നമ്പർ 2-ന് 6 മാസം

ടെണ്ടർ ഫാറങ്ങളും മററ് വിശദവിവരങ്ങളും തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 20-3-1984 മുതൽ 29-3-1984-ന് ഒരു മണിവരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയത്ത് ടെണ്ടർ ഫാറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമേ ടെണ്ടർ ഫാറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളൂ. ടെണ്ടർ ഫാറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെണ്ടറുകൾ തിരസ്കരിക്കുന്നതായിരിക്കും. പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലുള്ള മററു നിബന്ധനകൾ ഈ ടെണ്ടറുകൾക്കും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
പബ്ലിക് ഹെൽത്ത് ഡിവിഷൻ,
തൃശ്ശൂർ.

ആർ. വി. എ. തമ്പുരാൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ടെൻഡർ ഫോറങ്ങൾ കരാറുകാർ കൈമാറാൻ പാടുള്ളതല്ല. കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്, ഇറിഗേഷൻ സബ് ഡിവിഷൻ നമ്പർ 2, ചാലക്കുടി.

കെ. ആന്റണി ഫ്രാൻസിസ്, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ലേലപരസ്യം

നമ്പർ, സി4-845/82. 1984 ഫെബ്രുവരി 9.

കാവിൽ–തീക്കുനി–കുറ്റ്യാടി റോഡിന്റെ രണ്ടാം ഭാഗം കി. മീ. 9 മുതൽ 10/600 വരെ അഭിവൃദ്ധിപ്പെടുത്തുന്നതിന് വേണ്ടി സർക്കാർ പൊന്നും വിലക്കെടുത്തിട്ടുള്ള മുക്കടത്തും വയൽ എന്ന സ്ഥലത്ത് സ്ഥിതി ചെയ്യുന്ന മച്ചു പാകി ഓടിട്ട ആറുമുറി പീടികകൾ (ആർ. എസ്. നമ്പർ. 56/11) പൊളിച്ചു മാറ്റി കൊണ്ടുപോകുവാനുള്ള അവകാശം 1984 മാർച്ച് 21-ന് ബുധനാഴ്ച കാലത്ത് 11 മണിക്ക് പ്രസ്തുത സ്ഥലത്ത് വെച്ച് പൊതുമരാമത്ത് വകുപ്പ് (ബി ആന്റ് ആർ) എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥൻമാരോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ സംബന്ധിക്കണമെന്നുള്ളവർ 750 ക. (എഴുനൂറ്റി അൻപത് രൂപ) നിരതദ്രവ്യമായി കെട്ടിവെക്കേണ്ടതും കൂടുതൽ തുകക്ക് ലേലം വിളിക്കുന്ന ആൾ മുഴുവൻ തുകയും വിൽപ്പനനികുതിയും അപ്പോൾ തന്നെ ബന്ധപ്പെട്ട ഉദ്യോഗസ്ഥനെ ഏൽപ്പിച്ച് രസീത് വാങ്ങേണ്ടതാണ്. ലേലം ഉറപ്പിച്ചതായി അറിയിപ്പ് കിട്ടി 15 ദിവസത്തിനകം ടി കെട്ടിടം പൊളിച്ചു മാറ്റേണ്ടതാണ്. പി. ഡബ്ലിയു. ഡി. യിൽ നിലവിലുള്ള ലേല വ്യവസ്ഥകൾ ഈ ലേലത്തിനും ബാധകമാണ്.

ലേലം സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ ടി ആഫീസിൽ നിന്നോ തോടന്നൂർ ബി ആന്റ് ആർ സെക്ഷൻ ആഫീസിൽ നിന്നോ പ്രവൃത്തി സമയങ്ങളിൽ അറിയാവുന്നതാണ്.

ബി ആന്റ് ആർ സബ് ഡിവിഷൻ, വടകര.

(ഒപ്പ്) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ ഡി. എ4/ടി. എൻ.4/84.

1984 ഫെബ്രുവരി 23.

കേരള ഗവർണ്ണർക്കുവേണ്ടി, സൂപ്രണ്ടിംഗ് എഞ്ചിനീയർ (ബിൽഡിംഗ്സ് ആന്റ് റോഡ്സ്) ഉത്തരമേഖല, കോഴിക്കോട് താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ താഴെ പറയുന്ന തിയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പ്രവർത്തിക്കും പ്രത്യേകമായി പേരെഴുതി മുദ്രവെച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാകുന്നു. അന്നേ ദിവസം വൈകുന്നേരം കൃത്യം 4.30-ന് സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാകുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| | ബി ആന്റ് ആർ ഡിവിഷൻ, വയനാട്: | |
| 1 | മാനന്തവാടി—കൈതക്കൽ റോഡ് 3-ാം ഭാഗം; കി. മീ. 7/600 മുതൽ 10/415 വരെ അഭിവൃദ്ധിപ്പെടുത്തൽ—രൂപ 7,50,000 | 10,000 |
| | ബി ആന്റ് ആർ ഡിവിഷൻ, മഞ്ചേരി. | |
| 2 | മലപ്പുറം ജില്ലയിൽ വെട്ടിച്ചിറ, കാടാമ്പുഴ–കുട്ടിപ്പാടി റോഡ്—2-ാം ഭാഗം—കി.മീ. 0/0 മുതൽ 5/475 വരെ ബാക്കിയുള്ള പ്രവർത്തികൾ—രൂപ 10 ലക്ഷം | 10,000 |

ടെൻഡർ ഫോറത്തിന്റെ വില—ഓരോന്നിനും രൂപ 100+വി. നി.

പണി തീരേണ്ട കാലാവധി—9 മാസം.

ടെൻഡർ സ്വീകരിക്കുന്ന അവസാന ദിവസം—ക്രമനമ്പർ 1-ന് 24-4-1984 ക്രമനമ്പർ 2-ന് 17-4-1984

ടെൻഡർ ഫോറങ്ങൾ കോഴിക്കോട് സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ (ബി. ആന്റ് ആർ.) ഉത്തരമേഖല ഓഫീസിൽ നിന്നും അതാത് പ്രവർത്തിയുമായി ബന്ധപ്പെട്ട എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിൽ ഓഫീസ് സമയത്ത് ടെൻഡർ ഫോറത്തിന്റെ വില പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാകുന്നു. ടെൻഡർ ഫോറങ്ങൾ അതാത് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും ടെൻഡർ സ്വീകരിക്കുന്ന അവസാന ദിവസത്തിന്റെ തലേദിവസം വൈകുന്നേരം 4 മണി വരെയും, സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും അവസാന ദിവസം ഉച്ചയ്ക്ക് 1 മണി വരെയും മാത്രമേ ലഭിക്കുകയുള്ളൂ. അഞ്ചു ലക്ഷം രൂപയോ കൂടുതലോ അടങ്കൽതുക വരുന്ന പ്രവർത്തികളുടെ ടെൻഡർ ഫോറങ്ങൾ അതാതു എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കീഴിലുള്ള അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർമാരുടെ ഓഫീസിൽ നിന്നുകൂടി അവസാന ദിവസത്തിന്റെ തലേ ദിവസം വൈകുന്നേരം 4 മണി വരെ ലഭിക്കുന്നതാണ്. ടെൻഡർ ഫോറത്തിന്റെ വില മടക്കിക്കൊടുക്കുന്നതല്ല. ടെൻഡർ ഫോറങ്ങൾ പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള കരാറുകാർക്കു മാത്രമേ ലഭിക്കുകയുള്ളൂ. അവ കൈമാറുവാൻ പാടുള്ളതല്ല.

പൊതുമരാമത്തു വകുപ്പിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ഓഫീസ്, പി. ഡബ്ലിയു. ഡി., ബി. ആന്റ് ആർ. നോർത്ത് സർക്കിൾ, കോഴിക്കോട്.

പി. വി. കൃഷ്ണവാര്യർ, സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ ഡിഎ4/ടി.എൻ. 2/84. 1984 ജനുവരി 18.

കേരള ഗവർണ്ണർക്കുവേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ (ബിൽഡിംഗ്സ് ആന്റ് റോഡ്സ്) ഉത്തരമേഖല, കോഴിക്കോട് താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ താഴെ പറയുന്ന തിയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിതയോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പ്രവർത്തിക്കും പ്രത്യേകമായി

പേരെഴുതി മുദ്രവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം കൃത്യം 4.30-ന് സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാകുന്നു.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| | **വെസ്ററ് കോസ്ററ് റോഡ്സ്, തലശ്ശേരി ഡിവിഷൻ :** | |
| 1 | കണ്ണൂർ 1-ഉം 2-ഉം (ഫസ്ററും സെക്കൻറും) മജിസ്ട്രേററ് കോടതികൾക്ക് ഒരു ഇരുനില കെട്ടിട നിർമ്മാണം—രൂപ 16,00,000 | 16,000 |
| 2 | പേരാമ്പ്ര മുൻസിഫ്/മജിസ്ട്രേററ് കോടതിക്കു കെട്ടിട നിർമ്മാണം—രൂപ 16,00,000 | 16,000 |

ദർഘാസ് ഫോറത്തിന്റെ വില — ഓരോന്നിനും രൂപ 150 + വി. നി.

പണി തീരേണ്ട കാലാവധി—12 മാസം.

ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം—ക്രമനമ്പർ 1-ന് 28-3-1984, ക്രമനമ്പർ 2-ന് 23-3-1984.

ദർഘാസ് ഫാറങ്ങൾ കോഴിക്കോട് സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ (ബി. ആൻറ് ആർ.) ഉത്തരമേഖല കോഴിക്കോട് ആഫീസിൽ നിന്നും അതാത് പ്രവർത്തിയുമായി ബന്ധപ്പെട്ട എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പ്രവൃത്തി ദിവസങ്ങളിൽ ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില പണമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാകുന്നു. ദർഘാസ് ഫോറങ്ങൾ അതാത് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസിൽ നിന്നും ടെണ്ടറ് സ്വീകരിക്കുന്ന അവസാന ദിവസത്തിന്റെ തലേ ദിവസം വൈകുന്നേരം 4 മണിവരെയും സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും അവസാന ദിവസം ഉച്ചക്ക് 1 മണി വരെയും മാത്രമേ ലഭിക്കുകയുള്ളൂ. 5 ലക്ഷം രൂപയോ കൂടുതലോ അടങ്കൽതുക വരുന്ന പ്രവർത്തിയുടെ ദർഘാസ് ഫോറങ്ങൾ അതാത് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കീഴിലുള്ള അസിസ്ററൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർമാരുടെ ആഫീസിൽ നിന്നുകൂടി അവസാന ദിവസത്തിന്റെ തലേ ദിവസം വൈകുന്നേരം 4 മണിവരെ ലഭിക്കുന്നതാണ്. ദർഘാസ് ഫോറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല. ദർഘാസ് ഫോറങ്ങൾ പൊതുമരാമത്തു വകുപ്പിൽ രജിസ്ററർ ചെയ്തിട്ടുള്ള കരാറുകാർക്ക് മാത്രമേ ലഭിക്കുകയുള്ളൂ. അവ കൈമാറാൻ പാടുള്ളതല്ല.

പൊതുമരാമത്ത് വകുപ്പിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

സൂപ്രണ്ടിംഗ്
എഞ്ചിനീയരുടെ ആഫീസ്,
പി. ഡബ്ല്യു ഡി.
ബി. ആൻറ് ആർ.
നോർത്ത് സർക്കിൾ,
കോഴിക്കോട്.

പി. വി. കൃഷ്ണ വാര്യർ,
സൂപ്രണ്ടിംഗ്
എഞ്ചിനീയർ.

## TENDER NOTICE

No. ELT NI-1021/83 *27th February* 1984.

Sealed tenders are invited for the supply of generators. Tender should be superscribed "Tender for the supply of generator for the use of Ele. Wing" and addressed to the Executive Engineer, Buildings Division, P. W. D., Trivandrum. The last date and time of receipt of tender is 16.00 hrs. on 20-3-1984. Late tenders will not be accepted. The tenders will be opened at 16.30 hrs on 20-3-1984 in the presence of such of the tenderers or their authorised representatives who may be present at that time.

Intending tenderers may, on application to the Executive Engineer, Buildings Division, Trivandrum, obtain the requisite tender form on which tender should be submitted. Application for the tender form should be accompained by a cash remittance of Rs. 10.55 (including S. T.) which is the price fixed for the tender forms and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 17.15 hrs. on 19-3-1984. Cheque, postage stamps etc. will not be accepted towards the cost of tender forms, nor will the form be sent by VPP. The P.A.C. of the supply is Rs. 22,000.

Duplicate tender forms, if required, will be issued at Rs. 2.11 (including S. T.) per copy. Tender should be accompanied by an E.M.D. of 1% of the value of the articles tendered for.

Office of the
Executive Engineer,
(P.W.D.) Buildings Division,
Trivandrum.

E. ABDUL AZEEZ,
*Executive Engineer.*

(For and on behalf of the Governor of Kerala).

## ടെണ്ടർ പരസ്യം

നമ്പർ ഡി ബി-1/83. 1984 ഫെബ്രുവരി 23.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എൻജിനീയർ പെരിയാർവാലി ഇറിഗേഷൻ നമ്പർ 1 ഡിവിഷൻ പെരുമ്പാവൂർ താഴെ പറയുന്ന പ്രവർത്തികൾക്ക് അവയുടെ നേരെ കാണിച്ചിരിക്കുന്ന ദിവസങ്ങളിൽ വൈകുന്നേരം 4 മണി വരെ പൊതുമരാമത്ത് വകുപ്പിൽ രജിസ്ററർ ചെയ്തിട്ടുള്ള നിർദ്ദിഷ്ട വിഭാഗം കരാറുകാരിൽ നിന്നും പ്രവർത്തിയുടെ പേരെഴുതിയ മുദ്രവെച്ച കവറിലിട്ട ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ടെണ്ടർ ഫോറത്തിന്റെ വില രൂപ | ടെണ്ടർ സ്വീകരിക്കുന്ന ദിവസം | പ്രവർത്തി തീർക്കേണ്ട കാലാവധി | കരാറുകാരുടെ നിർദ്ദിഷ്ട വിഭാഗം |
|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) |
| 1 | പി. വി. ഐ. പി. മെയിൻ കനാൽ 15.25 കി. മീററർ മുതൽ 21 കി. മീററർ വരെയുള്ള ഭാഗത്തെ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 62,000 | 1,250 | 25+എസ്. ററി. | 27-3-1984 | 1 വർഷം | സി മുതൽ എ വരെ |
| 2 | പി. വി. ഐ. പി. മെയിൻ കനാൽ 21 കി. മീററർ മുതൽ 28.5 കിലോ മീററർ വരെയുള്ള ഭാഗത്തെ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 68,000 | 1,400 | ടി | 27-3-1984 | ടി | ടി |
| 3 | പി. വി. ഐ. പി. കോടനാട് വെസ്ററ് കനാലിൽ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 69,000 | 1,400 | ടി. | 28-3-1984 | ടി | ടി |
| 4 | പി. വി. ഐ. പി. വാളകം ബ്രാഞ്ച് കനാലിൽ 0 മുതൽ 10 കി. മീററർ വരെയുള്ള ഭാഗത്തെ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 47,000 | 950 | ടി | 28-3-1984 | ടി | ടി |
| 5 | പി. വി. ഐ. പി. കോടനാട് ഈസ്ററ് ബ്രാഞ്ച് കനാലിൽ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 93,600 | 1,900 | ടി | 29-3-1984 | ടി | ടി |
| 6 | പി. വി. ഐ. പി. ആലുവാ ബ്രാഞ്ച് കനാലിൽ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 73,400 | 1,500 | ടി | 29-3-1984 | ടി | ടി |
| 7 | പി. വി. ഐ. പി. മുടിക്കൽ ബ്രാഞ്ച് കനാലിൽ 1984-85 വർഷത്തേക്കുള്ള അററകുററ പണികൾ നടത്തുന്നതിന്—രൂപ 45,500 | 950 | ടി | 30-3-1984 | ടി | ടി |
| 8 | പി. വി. ഐ പി. കേരളാ സ്റേററിനകത്തു നിന്നും 1984-85 വർഷത്തേക്ക് ഡിപ്പാർട്ടുമെൻറ് വക സിമൻറ്, ഇരുമ്പ് സാധനങ്ങൾ മുതലായവ കൊണ്ടുവരുന്നതിക്കുന്നതിന്—രൂപ 2,84,929 | 5,700 | 50+എസ്. ററി. | 20-3-1984 | ടി | 'എ' യും 'ബി' യും |
| 9 | പി. വി. ഐ പി. കേരളാ സ്റേററിന് പുറത്തു നിന്നും 1984-85 വർഷത്തേക്ക് ഡിപ്പാർട്ടുമെൻറ് വക സിമൻറ് റോഡുമാർഗ്ഗം കൊണ്ടുവരുന്നതിക്കുന്നതിന്—രൂപ 3,73,014 | 7,500 | ടി | 20-3-1984 | ടി | ടി |
| 10 | പി. വി. ഐ. പി. കോടമ്പിള്ളി എം. സി. 2-ം റീച്ച് 8-ം സെക്ഷൻ ചെയിനേജ് 4300 മീ. മുതൽ 4945 മീ. വരെ സി. ഡി. വർക്ക് ഉൾപ്പെടെ കനാൽ പണി ചെയ്യുന്നതിന് (ബാക്കിയുള്ള പണികൾ)—രൂപ 42,614 | 900 | 15+എസ്. ററി. | 27-3-1984 | 6 മാസം | സി മുതൽ എ വരെ |
| 11 | പി. വി. ഐ. പി. പഴങ്ങനാട് സബ് ബ്രാഞ്ച് കനാൽ ചെയിനേജ് 100 മീ. മുതൽ 20 കി. മീ. വരെ മെച്ചപ്പെടുത്തൽ വേലകൾ ചെയ്യുന്നതിന്—രൂപ 2,44,000 | 4,900 | 50+എസ്. ററി. | 30-3-1984 | 4 മാസം | ബിയും എ യും |
| 12 | പി. വി. ഐ. പി. ചെങ്കര മുതൽ മെയിൻ കനാലിന്റെ ചെയിനേജ് 3037 മീ. വരെ ഇടതു കരയിൽ കൂടി പട്രോൾ റോഡ് ഉണ്ടാക്കുന്നതിന്—രൂപ 51,000 | 1,050 | 25+എസ്. ററി. | 20-3-1984 | 3 മാസം | സി മുതൽ എ വരെ |

| (1) | (2) | (3) | (4) | (5) | (6) | (7) |
|---|---|---|---|---|---|---|
| 13 | പി. വി. ഐ. പി. ക്രാരിയേലി എം. ഡി. ക്കുവേണ്ടി ഒരു ഹെഡ് സ്ലൂയീസ് പണിയുന്നതിന് (റീ ടെണ്ടർ) രൂപ—39,378 | 800 | 15+എസ്. ററി. | 20-3-1984 | 3 മാസം | സി മുതൽ ഏ വരെ |
| 14 | പി. വി. ഐ. പി. കോതമംഗലം ബ്രാഞ്ച് കനാലിലേക്ക് രാമല്ലൂർ എം. ഡി. യിലേയും 1984-85 വർഷത്തെ അററകുററ പണികൾ ചെയ്യുന്നതിന്—രൂപ 80,000 | 1,600 | 25+എസ്. ററി. | 29-3-1984 | 2 മാസം | ടി |
| 15 | പി. വി. ഐ. പി. ഇടപ്പള്ളി ബ്രാഞ്ച് കനാലിലെ 1984-85 വർഷത്തെ അററകുററ പണികൾ നടത്തുന്നതിന്—രൂപ 43,500 | 900 | 15+എസ്. ററി. | 27-3-1984 | 1 വർഷം | ടി |
| 16 | പി. വി. ഐ. പി. പറവൂർ ബ്രാഞ്ച് കനാലിന്റെ 1984-85 വർഷത്തെ അററകുററ പണികൾ ചെയ്യുന്നതിന്—രൂപ 68,000 | 1,400 | 25+എസ്. ററി. | 28-3-1984 | ടി | ടി |
| 17 | പി. വി. ഐ. പി. ഇടപ്പള്ളി ബ്രാഞ്ച് കനാലിൽ 5-ാം കിലോ മീററിൽ പ്രഷർ അക്വഡക്റ്റിന്റെ ചോർച്ച മാററുന്നതിന്—രൂപ 1,68,000 | 3,400 | 50+എസ്. ററി. | 29-3-1984 | 3 മാസം | ടി |

ടെൻഡർ ഫാറങ്ങളും മററു വിവരങ്ങളും ടി ആഫീസിൽ നിന്നും ടെൻഡർ സ്വീകരിക്കുന്ന ദിവസം പകൽ 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായി അടച്ച് അപേക്ഷിച്ചാൽ കിട്ടുന്നതാണ്. കേരള പൊതുമരാമത്ത് വകുപ്പിൽ നിലവിലുള്ള ബന്ധപ്പെട്ട എല്ലാ വ്യവസ്ഥകളും ഇക്കാര്യത്തിലും ബാധകമായിരിക്കും.

പെരിയാർവാലി ഇറിഗേഷൻ
ഡിവിഷൻ നമ്പർ-1,
പെരുമ്പാവൂർ.

കെ. പി. രാമവർമ്മ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 20th March 1984/30th Phalguna 1905 (Saka) [No. 12

## PART III

## Registration Department

ശാസ്താംകോട്ട ... ശാസ്തമംഗലം എക്സാമിഷ്യോ ചിട്ടി രജിസ്ട്രാരാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

1984 ജനുവരി 28.

1412-ാം നമ്പർ പേരൂർക്കട സർവ്വീസ് സഹകരണ ബാങ്ക് ക്ലിപ്തത്തിനു വേണ്ടി പ്രസിഡന്റും ടി ബാങ്കിലെ 2211-ാം നമ്പർ അംഗവും രണ്ടാമട വില്ലേജിൽ തുരുത്തുംമൂല മുറിയിൽ പത്മാലയം വീട്ടിൽ താമസം വേലായുധൻപിള്ള മകൻ പി. ചെല്ലപ്പൻപിള്ള ടി ബാങ്കിലെ പെയിഡു സെക്രട്ടറി കൊട്ടാരക്കര താലൂക്കിൽ വെളിനല്ലൂർ വില്ലേജിൽ ചെറുവയ്ക്കൽ മുറിയിൽ കിഴക്കടത്തു വീട്ടിൽ നാരായണപിള്ള അനന്തിരവൻ ബാഹുലേയൻപിള്ളയും തലയാറം നിന്ന് ശാസ്തമംഗലം സബ് രജിസ്ട്രാരാഫീസിൽ 28-4-1979-ൽ 12-ാം നമ്പരായി തല വരിയോല രജിസ്റ്റർ ചെയ്ത് 28-4-1979-ൽ ആരംഭിച്ച് 4-7-1982-ൽ അവസാനിച്ച 10,000 രൂപ മുതലുള്ള ചിട്ടിയുടെ ഉറപ്പിലേക്ക് തലയാറം ചിട്ടി മുതലിനു സമമായ 10,000 രൂപ തിരുവനന്തപുരം ഡിസ്ട്രിക്റ്റ് ട്രഷറിയിൽ 14398-67-78-79 നമ്പരായി 27-4-1979-ൽ നിക്ഷേപിച്ച് ടി ആഫീസിൽ 1979-ാമാണ്ട് 4-ാം മാസം 28-ാം തിയതി 4-ാം പുസ്തകത്തിൽ 116-ാം നമ്പരായി ജാമ്യഉടമ്പടി രജിസ്റ്റർ ചെയ്ത് ടി രസീത് ജാമ്യമായി ഏൽപ്പിച്ചിട്ടുള്ളതും ടി ചിട്ടിയുടെ ബാലൻസ് ഷീറ്റുകൾ ക്രമപ്രകാരം ആഡിറ്റ് ചെയ്ത് ആഡിറ്റ് സർട്ടിഫിക്കറ്റ് ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ടി ചിട്ടിസംബന്ധമായ ഇടപാടുകളെല്ലാം തീർന്നിരിക്കുന്നതായി കാണിച്ച് ടി ജാമ്യ ബാദ്ധ്യത വിടുർത്തി നിക്ഷേപത്തുക തിരിയെ കിട്ടണമെന്ന് തലയാളർ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടിസംബന്ധമായ റിക്കാർഡുകൾ പരിശോധിച്ചതിൽ ചിറ്റാളൻമാർക്കോ ഗവൺമെന്റിനോ ടി ചിട്ടി സംബന്ധമായി യാതൊരു തുകയും തലയാളിൽ നിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നതുമാകയാൽ ടി നിക്ഷേപത്തുക ജാമ്യബാദ്ധ്യതയിൽ നിന്നും വിടുർത്തി തലയാറം തിരികെ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനുശേഷം വരുന്ന ആക്ഷേപങ്ങളെപ്പററി ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(2)

1984 ജനുവരി 28.

1412-ാം നമ്പർ പേരൂർക്കട സർവ്വീസ് സഹകരണ ബാങ്ക് ക്ലിപ്തത്തിനു വേണ്ടി പ്രസിഡന്റും ടി ബാങ്കിലെ 2211-ാം നമ്പർ അംഗവും രണ്ടാമട വില്ലേജിൽ തുരുത്തുംമൂല മുറിയിൽ പത്മാലയം വീട്ടിൽ താമസം വേലായുധൻപിള്ള മകൻ പി. ചെല്ലപ്പൻപിള്ള ടി ബാങ്കിലെ പെയിഡു സെക്രട്ടറി കൊട്ടാരക്കര താലൂക്കിൽ വെളിനല്ലൂർ വില്ലേജിൽ ചെറുവയ്ക്കൽ മുറിയിൽ കിഴക്കടത്തു വീട്ടിൽ നാരായണപിള്ള അനന്തിരവൻ ബാഹുലേയൻപിള്ളയും തലയാറം നിന്ന് ശാസ്തമംഗലം സബ് രജിസ്ട്രാരാഫീസിൽ 28-4-1979-ൽ 13-ാം നമ്പരായി തല വരിയോല രജിസ്റ്റർ ചെയ്ത് 28-4-1979-ൽ ആരംഭിച്ച് 4-7-1982-ൽ അവസാനിച്ച 6,000 രൂപ മുതലുള്ള ചിട്ടിയുടെ ഉറപ്പിലേക്ക് തലയാറം ചിട്ടി മുതലിന് സമമായ 6,000 രൂപ തിരുവനന്തപുരം ഡിസ്ട്രിക്റ്റ് ട്രഷറിയിൽ 14400/68/78-79-ാം നമ്പരായി 27-4-1979-ൽ നിക്ഷേപിച്ച് ടി ആഫീസിൽ 1979-ാമാണ്ട് 4-ാം മാസം 28-ാം തിയതി 4-ാം പുസ്തകത്തിൽ 117-ാം നമ്പരായി ജാമ്യ ഉടമ്പടി രജിസ്റ്റർ ചെയ്ത് ടി രസീത് ജാമ്യമായി ഏൽപ്പിച്ചിട്ടുള്ളതും ടി ചിട്ടിയുടെ ബാലൻസ് ഷീറ്റുകൾ ക്രമപ്രകാരം ആഡിറ്റ് ചെയ്ത് ആഡിറ്റ് സർട്ടിഫിക്കറ്റ് ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ടി ചിട്ടി സംബന്ധമായ ഇടപാടുകൾ എല്ലാം തീർന്നിരിക്കുന്നതായി കാണിച്ച് ടി ജാമ്യബാദ്ധ്യത വിടുർത്തി നിക്ഷേപത്തുക തിരിച്ച് കിട്ടണമെന്ന് തലയാളർ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടി സംബന്ധമായ റിക്കാർഡുകൾ പരിശോധിച്ചതിൽ ചിററാളൻമാർക്കോ ഗവൺമെന്റിനോ ടി ചിട്ടിസംബന്ധമായി യാതൊരു തുകയും തലയാളിൽ നിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നതുമാകയാൽ ടി നിക്ഷേപത്തുക ജാമ്യ ബാദ്ധ്യതയിൽനിന്നും വിടുർത്തി തലയാറക്ക് തിരിച്ചുകൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും, അതിനുശേഷം വരുന്ന ആക്ഷേപങ്ങളെപ്പററി ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

ശാസ്തമംഗലം.

എസ്. യതീന്ദ്രൻ,
സബ് രജിസ്ട്രാർ.

അഞ്ചാലുംമൂട് ചിട്ടി രജിസ്ട്രാരാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

1983 നവംബർ 22.

1361-ാം നമ്പർ പെരിനാട് സി. കെ. പി. വിലാസം സർവ്വീസ് ബാങ്ക് ക്ലിപ്തത്തിനുവേണ്ടി പ്രസിഡന്റ് മുന്നാലെ നിന്ന് ടി ആഫീസിൽ 1978 ജൂൺ മാസം 28-ാം തീയതി ആരംഭിച്ച് 1981 സെപ്റ്റംബർ മാസം 25-ാം തീയതി അവസാനിപ്പിച്ചിട്ടുള്ള 5,000 രൂപ ചിട്ടിയുടെ ഉറപ്പിലേക്കായി മുൻപൻ ചിട്ടി മുതലിനു തുല്യമായ 5,000 രൂപ കൊല്ലം ഡിസ്ട്രിക്റ്റ് ട്രഷറിയിൽ T. F. D. 467/007568-ാം നമ്പരായി 16-6-1978-ൽ നിക്ഷേപിച്ച് ടി തുക ജാമ്യം സ്ഥാപിച്ച് ഈ സബ് രജിസ്ട്രാരാഫീസിൽ 1978 ജൂൺ മാസം 26-ാം തീയതി 4-ാംപുസ്തകം 11-ാം വാല്യം 49 മുതൽ 50 വരെയുള്ള വശങ്ങളിൽ 43-ാം നമ്പരായി ജാമ്യം രജിസ്റ്റർ ചെയ്തിട്ടുള്ളതും ചിട്ടിയുടെ ബാക്കി പത്രങ്ങളെല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ഈ ചിട്ടി സംബന്ധമായ എല്ലാ ഇടപാടുകളും തീർന്നിട്ടുള്ളതായി കാണിച്ച് ടി ജാമ്യത്തുക പിൻവലിച്ചു കിട്ടണമെന്ന് മുന്നാലെ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടി സംബന്ധമായി റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിററാളുകൾക്കോ ഗവൺമെന്റിനോ ഈ ചിട്ടി സംബന്ധമായി യാതൊരു തുകയും മുമ്പനിൽനിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നതുമാകയാൽ ടി ജാമ്യത്തുക പിൻവലിച്ച് മുമ്പന് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ചെയ്യുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനു ശേഷം വരുന്ന ആക്ഷേപങ്ങൾ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(2)

1983 നവംബർ 22.

1361-ാം നമ്പർ പെരിനാട് സി. കെ. പി. വിലാസം സർവ്വീസ് സഹകരണ ബാങ്ക് ക്ലിപ്തത്തിനുവേണ്ടി പ്രസിഡന്റ് മുന്നാലെ നിന്ന് ടി ആഫീസിൽ 1978 ജൂൺ മാസം 20-ാം തീയതി ആരംഭിച്ച് 1981 സെപ്റ്റംബർ മാസം 20-ാം തീയതി അവസാനിപ്പിച്ചിട്ടുള്ള 5,000 രൂപ ചിട്ടിയുടെ ഉറപ്പിലേക്കായി മുൻപൻ ചിട്ടി മുതലിനു തുല്യമായ 5,000 രൂപ കൊല്ലം ഡിസ്ട്രിക്റ്റ് ട്രഷറിയിൽ T. F. D. 466/007567-ാം നമ്പരായി 16-6-1978-ൽ നിക്ഷേപിച്ച് ടി തുക ജാമ്യം സ്ഥാപിച്ച് ഈ സബ് രജിസ്ട്രാരാഫീസിൽ 1978 ജൂൺ മാസം 26-ാം തീയതി 4-ാം പുസ്തകം 11-ാം വാല്യം 41 മുതൽ 42 വരെ വശങ്ങളിൽ 41-ാം നമ്പരായി ജാമ്യം രജിസ്റ്റർ ചെയ്തിട്ടുള്ളതും ചിട്ടിയുടെ ബാക്കി പത്രങ്ങൾ എല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ഈ ചിട്ടി സംബന്ധമായി എല്ലാ ഇടപാടുകളും തീർന്നതുമായി കാണിച്ച് ടി ജാമ്യത്തുക പിൻവലിച്ച് കിട്ടണമെന്ന് മുന്നാലെ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടി സംബന്ധമായി റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിററാളുകൾക്കോ ഗവൺമെന്റിനോ ഈ ചിട്ടി സംബന്ധമായി യാതൊരു തുകയും മുൻപനിൽ നിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നതാകയാൽ ടി ജാമ്യത്തുക പിൻവലിച്ച് മുൻപന് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനുശേഷം വരുന്ന ആക്ഷേപങ്ങൾ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(3)

1983 നവംബർ 22.

1361-ാം നമ്പർ പെരിനാട് സി. കെ. പി. വിലാസം സർവ്വീസ് സഹകരണ ബാങ്ക് ക്ലിപ്തത്തിനുവേണ്ടി പ്രസിഡന്റ് മുന്നാലെ നിന്ന് ടി ആഫീസിൽ 1978 ഫെബ്രുവരി മാസം 10-ാം തീയതി ആരംഭിച്ച് 1981 മേയ് മാസം 15-ാം തീയതി അവസാനിപ്പിച്ചിട്ടുള്ള 5,000 രൂപ ചിട്ടിയുടെ ഉറപ്പിലേക്കായി മുൻപൻ ചിട്ടി മുതലിനു തുല്യമായ 5,000 രൂപ കൊല്ലം ഡിസ്ട്രിക്റ്റ് ട്രഷറിയിൽ T. F. D. 438/007539-ാം നമ്പരായി 6-2-1978-ൽ നിക്ഷേപിച്ച ടി തുക ജാമ്യം സ്ഥാപിച്ച് ഈ സബ് രജിസ്ട്രാരാഫീസിൽ 1978 ഫെബ്രുവരി 10-ാം തീയതി 4-ാം പുസ്തകം 10-ാം വാല്യം 45 മുതൽ 46 വരെ വശങ്ങളിൽ 8-ാം നമ്പരായി ജാമ്യം രജിസ്റ്റർ ചെയ്തിട്ടുള്ളതും ചിട്ടിയുടെ ബാക്കി പത്രങ്ങളെല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ഈ ചിട്ടി സംബന്ധമായി എല്ലാ ഇടപാടുകളും തീർന്നിട്ടുള്ളതായി കാണിച്ചു ടി ജാമ്യത്തുക പിൻവലിച്ചു കിട്ടണമെന്ന് മുന്നാലെ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടി സംബന്ധമായി റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിററാളുകൾക്കോ ഗവൺമെന്റിനോ ഈ ചിട്ടി സംബന്ധമായി യാതൊരു തുകയും മുൻപനിൽ നിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നതാകയാൽ ടി ജാമ്യത്തുക പിൻവലിച്ച് മുൻപന് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനു ശേഷം വരുന്ന ആക്ഷേപങ്ങളെ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

പി. വിശ്വനാഥൻ,
ചിട്ടി രജിസ്ട്രാർ.

അഞ്ചാലുംമൂട്.

---

ഇരവിപുരം ചിട്ടി രജിസ്ട്രാരാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

ഇരവിപുരം വില്ലേജിൽ അമൃതുകുളങ്ങര ചേരിയിൽ പുത്തൻ പുരയിൽ വീട്ടിൽ കുഞ്ഞിച്ചാളി കൗസല്യയും വാസുദേവൻ മകൻ രാജേന്ദ്രനും പ്രസന്നകുമാരിയും കൂടി മുൻപു നിന്ന് ഈ ആഫീസിൽ 1981-ൽ 50-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1981 ഒക്ടോബർ 25-ാം തീയതി ആരംഭിച്ച് 1983 മേയ് മാസം 25-ാം തീയതി അവസാനിപ്പിച്ച 25,000 രൂപ മുതലുള്ള പ്രതിമാസ ലേല ചിട്ടിയുടെ ഉറപ്പിലേയ്ക്ക് ചിട്ടി മുതലിന്റെ ഇരട്ടിത്തുക വിലപിടിപ്പുള്ള ഇരവിപുരം വില്ലേജിൽ സർവ്വെ 1193-ൽ 7-ാമതും സബ് ഡിവിഷനിൽ 13 സെന്റ് വസ്തുവും വൃക്ഷങ്ങളും അതിലുള്ള സകല വകകളുംകൂടി ജാമ്യം സ്ഥാപിച്ച് ഈ ആഫീസിൽ 1981-ാമാണ്ട് ഒക്ടോബർ മാസം 23-ാം തീയതി 1-ാം പുസ്തകത്തിൽ 5012-ാം നമ്പരായി ജാമ്യപത്രം രജിസ്റ്റർ ചെയ്തിട്ടുള്ളതും ചിട്ടിയുടെ ബാക്കി പത്രങ്ങൾ എല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് ആഡിറ്റ് സർട്ടിഫിക്കററ് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ചിട്ടി സംബന്ധമായ ഇടപാടുകൾ എല്ലാം തീർന്നിരിക്കുന്നതായി കാണിച്ച് ജാമ്യം സ്ഥാപിച്ച വസ്തുവിലുള്ള ടി ബാദ്ധ്യത വിടുർത്തി കിട്ടുന്നതിന് മുമ്പൻ അപേക്ഷിച്ചിരിക്കുന്നതും ചിട്ടിസംബന്ധമായ റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിററാളുകൾക്കോ ഗവൺമെന്റിനോ ടി ചിട്ടി സംബന്ധമായി യാതൊരു തുകയും മുന്നാളനിൽ നിന്നും ഈടാക്കേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ വസ്തുവിന്റെ ജാമ്യബാദ്ധ്യത അവസാനിപ്പിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനുശേഷം വരുന്ന ആക്ഷേപങ്ങളെ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(2)

1983 ഡിസംബർ 30.

ഇരവിപുരം വില്ലേജിൽ അമൃതുകുളങ്ങര ചേരിയിൽ പുത്തൻ പുരയിൽ വീട്ടിൽ ഗോവിന്ദൻ വാസുദേവൻ മുമ്പുനിന്ന് ഈ ആഫീസിൽ 1981-ാമാണ്ട് 60-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1982-മാർച്ച് ഒന്നാം

ദേവികുളം ചിട്ടി രജിസ്ട്രാർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

1982 ഡിസംബർ 8.

ദേവികുളം താലൂക്കിൽ കാന്തല്ലൂർ വില്ലേജിൽ കാന്തല്ലൂർ കരയിൽ ആഫീസ് സ്ഥാപിച്ച് പ്രവർത്തിച്ചു വരുന്ന കെ. 341-ാം നമ്പർ കാന്തല്ലൂർ സർവ്വീസ് സഹകരണ സംഘം ക്ലിപ്തം മുന്നാം നിന്ന് ഈ ആഫീസിൽ 1973-ാമാണ്ട് 65-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1973-ാമാണ്ട് ഒക്ടോബർ മാസം 4-ാം തീയതി ആരംഭിച്ച് 1977-ാമാണ്ട് മാർച്ച് മാസം 15-ാം തീയതി അവസാനിച്ച 1,750 രൂപ മുതൽ വരുന്ന ചിട്ടിയുടെ ഉറപ്പിനായി ചിട്ടിമുതലിനു സമമായി 1,750 രൂപ മുമ്പൻ ദേവികുളം സബ് ട്രഷറിയിൽ 1973-ാമാണ്ട് റ്റി. എസ്. എ. 9-ാം നമ്പരായി സേവിംഗ് ഡിപ്പോസിറ്റായി നിക്ഷേപിച്ചും ജാമ്യം സ്ഥാപിച്ചും ഈ ആഫിസിൽ 1973-ാമാണ്ട് ഒക്ടോബർമാസം 4-ാം തീയതി IV-ാം പുസ്തകം 42-ാം നമ്പരായി ജാമ്യപത്രം രജിസ്ട്രാക്കി ടി ഡിപ്പോസിറ്റ് രസീത് ജാമ്യമായി ഈ ആഫീസിൽ ഏൽപ്പിച്ചിരിക്കുന്നതും ടി ചിട്ടിയുടെ ബാക്കി പത്രങ്ങളെല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് ആഡിറ്റ് സർട്ടിഫിക്കറ്റ് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ടി ചിട്ടി സംബന്ധമായ ഇടപാടുകൾ എല്ലാം തീർത്തിരിക്കുന്നതായി കാണിച്ച് ജാമ്യ ബാദ്ധ്യത വിടുർത്തി ടി നിക്ഷേപത്തുക തിരികെ കിട്ടണമെന്ന് മുമ്പൻ അപേക്ഷിച്ചിരിക്കുന്നതും ടി ചിട്ടി സംബന്ധമായ റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിറ്റാളുകൾക്കോ ഗവൺമെന്റിനോ ടി ചിട്ടി സംബന്ധമായി യാതൊരു തുകയും മുമ്പനിൽ നിന്നും ഈടാകേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ ടി നിക്ഷേപത്തുക ജാമ്യ ബാദ്ധ്യതയിൽ നിന്നും വിടുർത്തി മുമ്പന് തിരികെ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനുശേഷം വരുന്ന ആക്ഷേപങ്ങളെ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(ഒപ്പ്)
ചിട്ടി രജിസ്ട്രാർ.

ദേവികുളം.

---

ചാലപ്പുറം ചിട്ടി രജിസ്ട്രാർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

1984 ജനുവരി 12.

കോഴിക്കോട് താലൂക്ക് നല്ലളം അംശം ദേശത്ത് പൊന്നരാശ്ശേരി കോരൻ മകൻ നാരായണൻ മുമ്പ് നിന്ന് രവീന്ദ്രാ ട്രേഡിംഗ് കമ്പനി എന്ന പേരിൽ ഈ ആഫീസിൽ 1979-ൽ 3-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1979 ഒക്ടോബർ മാസം 20-ാം തീയതി മുതൽ ആരംഭിച്ച് 1981 ജൂൺ മാസം 20-ാം തീയതി അവസാനിച്ച 1,200 രൂപ മുതലുള്ള ചിട്ടിയുടെ ഉറപ്പിലേക്ക് മുമ്പൻ കോഴിക്കോട് അഡീഷണൽ സബ് ട്രഷറി സേവിംഗ്സ് ബാങ്കിൽ 19-9-1979-ൽ 122038-ാം നമ്പർ ഫിക്സഡ് ഡിപ്പോസിറ്റ് രസീതുപ്രകാരം ചിട്ടി മുതലിനു സമമായ 1,200 രൂപ നിക്ഷേപിച്ച് ഈ ആഫീസിൽ 1979 ഒക്ടോബർമാസം 29-ാം തീയതി 4-ാം പുസ്തകം 94-ാം നമ്പരായി ജാമ്യപത്രം രജിസ്ട്രാക്കിയിട്ടുള്ളതും, മേൽപറഞ്ഞ ഡിപ്പോസിറ്റ് രസീത് ഇവിടെ ജാമ്യമായി ഏൽപ്പിച്ചിരിക്കുന്നതും ചിട്ടിയുടെ ബാക്കി പത്രങ്ങൾ എല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് ആഡിറ്റ് സർട്ടിഫിക്കറ്റ് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും, ചിട്ടി സംബന്ധമായ ഇടപാടുകൾ എല്ലാം തീർന്നിരിക്കുന്നതായി കാണിച്ച് ജാമ്യ ബാദ്ധ്യത വിടുർത്തി ടി നിക്ഷേപത്തുക തിരികെ കിട്ടണമെന്ന് ചിട്ടി മുൻപൻ മരണപ്പെട്ടുപോയതിനാൽ ഈ ചിട്ടിയുടെ നോമിനിയായ ചിട്ടിമുമ്പന്റെ മകൻ രവീന്ദ്രൻ അപേക്ഷിച്ചിരിക്കുന്നതും ചിട്ടി സംബന്ധമായ റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിറ്റാളൻമാർക്കോ ഗവൺമെന്റിനോ ടി ചിട്ടി സംബന്ധമായ യാതൊരു തുകയും മുമ്പനിൽ നിന്നും ഈടാകേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ ടി നിക്ഷേപത്തുക ജാമ്യ ബാദ്ധ്യതയിൽ നിന്നും മുമ്പന്റെ മകന് തിരികെ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ മുപ്പത് ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അതിനുശേഷം വരുന്ന ആക്ഷേപങ്ങളെ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(2)

1984 ജനുവരി 12.

കോഴിക്കോട് താലൂക്ക് നല്ലളം അംശം ദേശത്ത് പൊന്നരാശ്ശേരി കോരൻ മകൻ നാരായണൻ മുമ്പു നിന്ന് രവീന്ദ്രാ ട്രേഡിംഗ് കമ്പനി എന്ന പേരിൽ ഈ ആഫീസിൽ 1979-ൽ 2-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1979 ഏപ്രിൽ മാസം 7-ാം തീയതി മുതൽ ആരംഭിച്ച് 1980 ഡിസംബർ മാസം 7-ാം തീയതി അവസാനിച്ച 1,000 രൂപ മുതലുള്ള ചിട്ടിയുടെ ഉറപ്പിലേക്ക് മുമ്പൻ കോഴിക്കോട് അഡീഷണൽ സബ് ട്രഷറി സേവിംഗ്സ് ബാങ്കിൽ 23-2-1979-ന് 122011-ാം നമ്പർ ഫിക്സഡ് ഡിപ്പോസിറ്റ് രസീതുപ്രകാരം ചിട്ടിമുതലിന് സമമായ 1,000 രൂപ നിക്ഷേപിച്ച് ഈ ആഫീസിൽ 1979 ഏപ്രിൽ മാസം 6-ാം തീയതി 4-ാം പുസ്തകം 38-ാം നമ്പരായി ജാമ്യപത്രം രജിസ്ട്രാക്കിയിട്ടുള്ളതും മേൽപറഞ്ഞ ഡിപ്പോസിറ്റ് രശീത് ഇവിടെ ജാമ്യമായി ഏല്പിച്ചിരിക്കുന്നതും ചിട്ടിയുടെ ബാക്കി പത്രങ്ങൾ എല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് ആഡിറ്റ് സർട്ടിഫിക്കറ്റ് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ചിട്ടി സംബന്ധമായ ഇടപാടുകൾ എല്ലാം തീർന്നിരിക്കുന്നതായി കാണിച്ച് ജാമ്യബാദ്ധ്യത വിടുർത്തി ടി നിക്ഷേപത്തുക തിരികെ കിട്ടണമെന്ന് ചിട്ടി മുൻപൻ മരണപ്പെട്ടുപോയതിനാൽ ഈ ചിട്ടിയുടെ നോമിനിയായ ചിട്ടിമുമ്പന്റെ മകൻ രവീന്ദ്രൻ അപേക്ഷിച്ചിട്ടുള്ളതും ചിട്ടി സംബന്ധമായ റിക്കാർഡുകൾ തിട്ടപ്പെടുത്തിയതിൽ ചിറ്റാളൻമാർക്കോ ഗവൺമെന്റിനോ ടി ചിട്ടി സംബന്ധമായ യാതൊരു തുകയും മുമ്പനിൽ നിന്നും ഈടാകേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ ടി നിക്ഷേപത്തുക ജാമ്യബാദ്ധ്യതയിൽ നിന്നും മുൻപന്റെ മകന് തിരികെ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ രേഖമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും ആയതിനുശേഷം വരുന്ന ആക്ഷേപങ്ങളെ ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

(3)

1984 ജനുവരി 12.

കോഴിക്കോട് താലൂക്ക് നല്ലളം അംശം ദേശത്ത് പൊന്നരാശ്ശേരി കോരൻ മകൻ നാരായണൻ മുമ്പ് നിന്ന് രവീന്ദ്രാ ട്രേഡിംഗ് കമ്പനി എന്ന പേരിൽ ഈ ആഫീസിൽ 1980-ൽ 1-ാം നമ്പരായി രജിസ്റ്റർ ചെയ്ത് 1980 ഏപ്രിൽ മാസം 9-ാം തീയതി മുതൽ ആരംഭിച്ച് 1981 ഡിസംബർ മാസം 19-ാം തീയതി അവസാനിച്ച 1,600 രൂപ മുതലുള്ള ചിട്ടിയുടെ ഉറപ്പിലേക്ക് മുമ്പൻ കോഴിക്കോട് അഡീഷണൽ സബ് ട്രഷറി സേവിംഗ്സ് ബാങ്കിൽ 10-3-1980-ൽ 122051-ാം നമ്പർ ഫിക്സഡ് ഡിപ്പോസിറ്റ് രസീതുപ്രകാരം ചിട്ടി മുതലിനു സമമായ 1,600 രൂപ നിക്ഷേപിച്ചു ഈ ആഫീസിൽ 1980 മേയ്മാസം 13-ാം തീയതി 4-ാം പുസ്തകം 49-ാം നമ്പരായി ജാമ്യപത്രം രജിസ്ട്രാക്കിയിട്ടുള്ളതും മേൽപ്പറഞ്ഞ ഡിപ്പോസിറ്റ് രസിത് ഇവിടെ ജാമ്യമായി ഏല്പിച്ചിരിക്കുന്നതും ചിട്ടിയുടെ ബാക്കി പത്രങ്ങൾ എല്ലാം ക്രമപ്രകാരം ആഡിറ്റ് ചെയ്യിച്ച് ആഡിറ്റ് സർട്ടിഫിക്കറ്റ് യഥാകാലം ഈ ആഫീസിൽ ഫയൽ ചെയ്തിട്ടുള്ളതും ചിട്ടി

